| 04–01–2014 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബൻ |
|---|---|---|---|---|

**മധുരമായ കുട്ടികളേ –ഞങ്ങൾക്ക് എത്ര മധുരമായ ബാബയേ ലഭിച്ചു എന്ന് നിങ്ങൾ അത്ഭുതപ്പെടണം, ബാബയ്ക്ക് യാതൊരു ആശയും ഇല്ല, ദാതാവ് എത്ര ശക്തിശാലിയാണ്, എടുക്കുന്നതിൽ അൽപ്പം പോലും ആശയില്ല.**

ചോദ്യം–ബാബയുടെ അതിശയകരമായ പാർട്ടേതാണ് ?100ശതമാനവും നിഷ്ക്കാമിയായ ഏതൊരാഗ്രഹത്താലാണ് സൃഷ്ടിയിൽ വന്നിരിക്കുന്നത് ?

ഉത്തരം –പഠിപ്പിക്കുന്നതിന്റെ പാർട്ടാണ് ബാബയുടെ അതിശയകരമായ പാർട്ട്. ആ സേവനത്തിന് വേണ്ടി തന്നേയാണ് വന്നിരിക്കുന്നത്. പാലന ചെയ്യുന്നു. വാത്സല്യത്തോടെ പറയുന്നു മധുരമായ കുട്ടികളേ ഇത് ചെയ്യൂ. ജ്ഞാനം കേൾപ്പിക്കുന്നു, ഒന്നും എടുക്കുന്നില്ല. 100 ശതമാനം നിഷ്ക്കാമിയായ ബാബയ്ക്ക് ഞാൻ പോയി എന്റെ കുട്ടികൾക്ക് വഴി പറഞ്ഞ് കൊടുക്കട്ടേ എന്ന ആഗ്രഹം വരുന്നു. സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തിന്റെ ജ്ഞാനം കേൾപ്പിക്കും. കുട്ടകൾ ഗുണവാനാകണം.........ഈ ആഗ്രഹം മാത്രമാണ് ബാബയ്ക്കുള്ളത്.

ഓംശാന്തി. മധുര മധുരമായ ആത്മീയ കുട്ടികൾക്ക് യാതൊന്നും എടുക്കുകയോ, കഴിക്കുകയോ ചെയ്യാത്ത ആത്മീയ അച്ഛനെ ലഭിച്ചിരിക്കുന്നു. യാതൊന്നും കുടിക്കുന്നുമില്ല. ആ ആത്മീയ അച്ഛന് എന്തെങ്കിലും ആശയോ ആവശ്യമോ ഇല്ല, മറ്റ് മനുഷ്യരാണെങ്കിൽ തീർച്ചയായും എന്തെങ്കിലും ആശയുണ്ടാകും. ധനവാനാകണം, ഇന്ന ആളാകണം. ആ അച്ഛന് യാതൊരു ആശയും ഇല്ല, അഭോക്താവാണ്. ഞാൻ ഒന്നും കഴിക്കുകയോ കുടിക്കുകയോ ഇല്ല എന്ന് ചില സന്യാസിമാർ പറഞ്ഞതായി നിങ്ങൾ കേട്ടിരിക്കും. ഇത് കോപ്പി ചെയ്യുന്നത് പോലേയാണ്. മുഴുവൻ ലോകത്ത് നോക്കിയാലും ഒന്നും എടുക്കാത്തതായി ഈ ഒരേയൊരു ബാബയേ ഉള്ളൂ. ഞങ്ങൾ ആരുടെ മക്കളാണ് എന്ന് കുട്ടികൾ ചിന്തിക്കണം. ബാബ എങ്ങിനെ വന്ന് ഈ ശരീരത്തിൽ പ്രവേശിക്കുന്നു. സ്വയത്തേ കുറിച്ച് യാതൊരു ആശയും ഇല്ല. സ്വയം ഗുപ്തമാണ്. ആ ബാബയുടെ ജീവിത കഥ നിങ്ങൾ കുട്ടികൾ തന്നേയാണ് മനസിലാക്കുന്നത്. നിങ്ങളിലും നല്ല രീതിയിൽ മനസിലാക്കുന്ന ചിലരും ഉണ്ട്. യാതൊന്നും കുടിക്കുകയോ, തിന്നുകയോ, എടുക്കുകയോ ചെയ്യാത്ത അച്ഛനേയാണ് ഞങ്ങൾക്ക് ലഭിച്ചിരിക്കുന്നത് എന്ന് നിങ്ങളുടെ മനസിലുണ്ടാകണം. ആ അച്ഛന് യാതൊന്നിന്റേയും ആവശ്യമില്ല. ഇങ്ങിനെ ആരും ഉണ്ടാകുക സാധ്യമല്ല. ഒരേയൊരു നിരാകാരനേയാണ് ഉയർന്നതിലും ഉയർന്ന ഭഗവാൻ എന്ന് മഹിമ പാടിയിരിക്കുന്നത്. ആ ഭഗവാനേ തന്നേയാണ് എല്ലാവരും ഓർമ്മിക്കുന്നത്. നിങ്ങളുടെ ആ അച്ഛൻ അഭോക്താവാണ്, ടീച്ചറും അഭോക്താവാണ് എങ്കിൽ സത്ഗുരുവും അഭോക്താവാണ്. ഒന്നും എടുക്കുന്നില്ല, എടുത്തിട്ട് എന്ത് ചെയ്യാനാണ്. ഇത് അതിശയിപ്പിക്കുന്ന അച്ഛനാണ്. തന്നേ കുറിച്ച് അൽപ്പം പോലും ആശയില്ല. ഇങ്ങിനെ ഒരു മനുഷ്യനും ഉണ്ടാകുകയില്ല. മനുഷ്യർക്ക് ഭക്ഷണം, വസ്ത്രം എന്നിവയെല്ലാം വേണം. എനിക്ക് ഒന്നും ആവശ്യമില്ല. വന്ന് പതിതരേ പാവനമാക്കൂ എന്ന് പറഞ്ഞാണ് എന്നെ വിളിക്കുന്നത്. ഞാൻ നിരാകാരനാണ്, ഞാൻ ഒന്നും എടുക്കുന്നില്ല. എനിക്ക് സ്വന്തം ആകാരം തന്നേയില്ല. ഞാൻ ഇദ്ദേഹത്തിൽ പ്രവേശിക്കുക മാത്രമാണ് ചെയ്യുന്നത്. ബാക്കി തിന്നുകയും കുടിക്കുകയും എല്ലാം ചെയ്യുന്നത് ഇദ്ദേഹത്തിന്റെ ആത്മാവാണ്. എന്റെ ആത്മാവിന് യാതൊരു ആശയും ഇല്ല. ഞാൻ സേവനത്തിന് വേണ്ടി തന്നേയാണ് വരുന്നത്. എത്ര അതിശയിപ്പിക്കുന്ന കളിയാണ് എന്ന് ചിന്തിക്കുന്നു. ഒരു ബാബ എല്ലാവരുടേയും പ്രിയപ്പെട്ടതാണ്. ആ ബാബയ്ക്ക് അൽപ്പം പോലും ആശയില്ല. വന്ന് പഠിപ്പിക്കുന്നു, പാലന ചെയ്യുന്നു, നിർദ്ദേശം നൽകുന്നു – മധുരമായ മക്കളേ ഇങ്ങിനെ ചെയ്യൂ. ജ്ഞാനം കേൾപ്പിക്കുന്നു, ഒന്നും എടുക്കുന്നില്ല. ചെയ്യുന്നതും ചെയ്യിപ്പിക്കുന്നതും ബാബ തന്നേയാണ്. ശിവബാബയ്ക്ക് എന്തെങ്കിലും കൊടുത്തു. ബാബ എന്ത് ചെയ്യും. ടോലി വാങ്ങി കഴിക്കുമോ ?ശിവബാബയ്ക്ക് ശരീരമേ ഇല്ല.പിന്നെ എങ്ങിനെ എടുക്കും ?എത്ര സേവനം ചെയ്യുന്നു എന്ന് നോക്കൂ. എല്ലാവർക്കും നല്ല നല്ല മതം നൽകി പുഷ്പമാക്കി മാറ്റുന്നു. കുട്ടികൾ അതിശയപ്പെടണം. ബാബ ദാതാവ് മാത്രമാണ്. ദാതാവ് എത്ര ശക്തിശാലിയാണ് മറ്റ് യാതൊരു ആഗ്രഹവും ഇല്ല. ബ്രഹ്മാബാബയെ 00000, ഇത്രയും കുട്ടികളെ പരിപാലിക്കണം, കഴിപ്പിക്കുകയും കുടിപ്പിക്കുകയും വേണം, പണം വരുന്നത് മുഴുവൻ ശിവബാബയ്ക്ക് വേണ്ടിയാണ്. ഞങ്ങൾ എല്ലാം സ്വാഹ ചെയ്തിരിക്കുന്നു. ബാബയുടെ ശ്രീമതമനുസരിച്ച് നടന്ന് തന്റേതെല്ലാം സഫലമാക്കി ഭാവിയുണ്ടാക്കുന്നു. ബാബ 100

ശതമാനവും നിഷ്ക്കാമിയാണ്. 000000എല്ലാവർക്കും വഴി പറഞ്ഞ് കൊടുക്കും. സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തേ കുറിച്ച് കേൾപ്പിക്കും, മറ്റാർക്കും അറിയില്ല. നിങ്ങൾ കുട്ടികൾക്ക് തന്നേയാണ് അറിയുന്നത്.

ബാബ ടീച്ചറിന്റെ രൂപത്തിൽ പഠിപ്പിക്കുന്നു. ഫീ എന്നിവയൊന്നും എടുക്കുന്നില്ല. നിങ്ങൾ ശിവബാബയുടെ പേരിൽ എടുക്കുന്നു. അവിടെ തിരിച്ച് ലഭിക്കുന്നു. ബാബയ്ക്ക് ഞാൻ നരനിൽ നിന്ന് നാരായണനാകും എന്ന ആഗ്രഹമുണ്ടോ ?ബാബ ഡ്രാമയനുസരിച്ച് പഠിപ്പിക്കുന്നു. നമ്മൾ ഉയർന്നതിലും ഉയർന്ന സിംഹാസനധാരിയാകണം എന്ന ആശയും ഇല്ല. എല്ലാം പഠിത്തത്തിന്റെ ആധാരത്തിലാണ്, ദേവീക ഗുണങ്ങളിൽ. പിന്നെ മറ്റുള്ളവരെ പഠിപ്പിക്കുകയും വേണം. ഡ്രാമയനുസരിച്ച് കൽപ്പം മുമ്പെന്ന പോലെ ഇവരുടെ ഇവരുടെ എന്തൊരു അഭിനയമാണ് നടക്കുന്നത് എന്ന് ബാബ കാണുന്നു, സാക്ഷിയായി കാണുന്നു. കുട്ടികളോടും പറയുന്നു നിങ്ങൾ സാക്ഷിയായി കാണൂ. സ്വയവും നോക്കൂ, ഞങ്ങൾ പഠിക്കുന്നുണ്ടോ, ഇല്ലയോ എന്ന്. ബാബ ഇദ്ദേഹത്തിന്റെ മുഖം ലോണെടുത്ത് സംസാരിക്കുന്നു. ആത്മാവ് ചൈതന്യമല്ലേ. ശവശരീരത്തിൽ സംസാരിക്കാൻ സാധിക്കില്ല. തീർച്ചയായും ചൈതന്യത്തിൽ തന്നെ വരും. ബാബ എത്ര നിഷ്ക്കാമിയാണ്, യാതൊരു ആശയും ഇല്ല. ലൗകീക അച്ഛനും കുട്ടികൾ വലിയവരായാൽ എന്നെ കഴിപ്പിക്കും എന്ന് വിചാരിക്കുന്നു. ഈ അച്ഛന് യാതൊരു ആഗ്രഹവും ഇല്ല. വന്ന് പഠിപ്പിക്കുക മാത്രമാണ് ഡ്രാമയിൽ എന്റെ പാർട്ട് എന്ന് മനസിലാക്കുന്നു. ഇതും അടങ്ങിയതാണ്. മനുഷ്യർ ഡ്രാമയേ ഒട്ടും തന്നെ മനസിലാക്കിയിട്ടില്ല.

ഞങ്ങളെ ബാബ തന്നേയാണ് ഞങ്ങളേ പഠിപ്പിക്കുന്നത് എന്ന് നിങ്ങൾ കുട്ടികൾക്ക് നിശ്ചയമുണ്ട്. ഈ ബ്രഹ്മാവും പഠിക്കുന്നു. തീർച്ചയായും ഇദ്ദേഹം മറ്റാരേക്കാൾ നന്നായി പഠിച്ചിരിക്കും. ഇദ്ദേഹവും ശിവബാബയുടെ നല്ല ഒരു സഹായിയാണ്. എന്റെ പക്കൽ ധനമൊന്നും ഇല്ല. കുട്ടികൾ തന്നേയാണ് എടുക്കുന്നതും കൊടുക്കുന്നതും. രണ്ട് പിടി കൊടുക്കുന്നു ഭാവിയിൽ എടുക്കുന്നു. ആരുടെ കൈയ്യിലും ഒന്നുമില്ല, അതിനാൽ കുറച്ച് നൽകുന്നു. ബാക്കി നന്നായി പഠിക്കുകയാണെങ്കിൽ ഭാവിയിൽ നല്ല പദവി നേടും, ഞങ്ങൾ പുതിയ ലോകത്തിന് വേണ്ടി പഠിച്ച് കൊണ്ടിരിക്കുന്നു എന്ന ഓർമ്മയുള്ളവർ വളരെ കുറവാണ്.( ഈ ഓർമ്മയുണ്ടെങ്കിൽ മന്മനാഭവയാണ്.) എന്നാൽ ലോകത്തിലെ കാര്യങ്ങളിൽ സമയം പാഴാക്കുന്നവർ ധാരാളമുണ്ട്, ബാബ എന്ത് പഠിപ്പിക്കുന്നു, എങ്ങിനെ പഠിപ്പിക്കുന്നു, എത്ര ഉയർന്ന പദവി നേടുന്നു എന്നിവയെല്ലാം മറന്ന് പോകുന്നു. പരസ്പരം വഴക്കും കലഹവുമായി സമയം പാഴാക്കുന്നു. വലിയ പരീക്ഷകൾ പാസാകുന്നവർ ഒരിക്കലും സ്വന്തം സമയം പാഴാക്കുന്നില്ല. നന്നായി പഠിക്കും, ശ്രീമതമനുസരിച്ച് നടക്കും. ശ്രീമതമനുസരിച്ച് നടക്കേണ്ടതില്ലെ. ബാബ പറയുന്നു നിങ്ങൾ ആജ്ഞയനുസരിക്കാത്തവരാണ്. ബാബയേ ഓർമ്മിക്കൂ എന്ന് ശ്രമതം നൽകുന്നു എന്നാൽ മറന്ന് പോകുന്നു. ഇതിനേ ദൗർബല്യം എന്ന് പറയും.മായ മൂക്കിൽ പിടിച്ച് കുത്തി തലയിൽ കയറി ഇരിക്കുന്നു. ഇത് യുദ്ധമൈതാനമല്ലേ. നല്ല നല്ല കുട്ടികളിൽ പോലും മായ വിജയം കൈവരിക്കുന്നു. പിന്നെ ആരുടെ പേരാണ് മോശമാകുന്നത് ?ശിവബാബയുടെ. ഗുരുനിന്ദകർ സ്ഥാനമെടുക്കില്ല എന്ന് പാടാറുമുണ്ട്. ഇങ്ങിനെ മായയോട് തോൽക്കുന്നവർ എങ്ങിനെ സ്ഥാനം നേടാനാണ്. ഞങ്ങൾ സ്വന്തം മംഗളത്തിന് വേണ്ടി എങ്ങിനെ പുരുഷാർത്ഥം ചെയ്യണം എന്ന് ബുദ്ധി ഉപയോഗിക്കണം. നല്ല നല്ല മഹാരഥികളേ പോലേയായി എല്ലാവർക്കും വഴി പറഞ്ഞ് കൊടുക്കും. ബാബ സേവനത്തിന്റെ യുക്തികൾ വളരെ സഹജമായി പറയുന്നു. ബാബ പറയുന്നു നിങ്ങൾ എന്നെ വിളിച്ച് കൊണ്ട് വന്നു, ഇപ്പോൾ ഞാൻ പറയുന്നു എന്നെ ഓർമ്മിക്കുകയാണെങ്കിൽ പവിത്രമായി തീരും. പവിത്ര ലോകത്തിന്റെ ചിത്രമില്ലേ. ഇതാണ് മുഖ്യം. ഉദ്ദേശ്യ ലക്ഷ്യങ്ങൾ ഇവിടെ വെക്കണം. ഡോക്ടറാകാൻ പഠിക്കണമെങ്കിൽ ഡോക്ടറെ ഓർമ്മിക്കേണ്ട ആവശ്യമില്ലല്ലോ. വക്കീലാകാൻ പഠിക്കുന്നതിന് ഏതെങ്കിലും വക്കീലിനെ ഓർമ്മിക്കേണ്ട കാര്യവും ഇല്ല. ബാബ പറയുന്നു എന്നെ മാത്രം ഓർമ്മിക്കൂ. അത് മാത്രം നിങ്ങളുടെ മനോകാമനകളെല്ലാം പൂർത്തിയാക്കുന്നവനാണ് ഞാൻ. നിങ്ങൾ എന്നെ മാത്രം ഓർമ്മിക്കൂ.( മായ നിങ്ങളെ എത്ര അമ്പരിപ്പിച്ചാലും യുദ്ധം തന്നേയല്ലേ.) പെട്ടെന്ന് ജയിക്കുകയൊന്നും ഇല്ല. ഈ സമയം വരെ ആരും തന്നെ മായയേ ജയിച്ചിട്ടില്ല, ജയിക്കുന്നതിലൂടെ പിന്നെ ജഗത്ജീത്തുമാകണം. ഞാൻ അടിമയാണ്, ഞാൻ നിന്റെ അടിമയാണ്........... എന്ന് പാടാറുണ്ട്. ഇവിടെ മായയേ അടിമയാക്കണം അവിടെ ഒരിക്കലും മായ ദു:ഖം നൽകില്ല. ഇന്ന് ലോകം തന്നെ വളരെ മോശമാണ്. പരസ്പരം ദു:ഖം നൽകി കൊണ്ടിരിക്കുന്നു. എത്ര മധുരമായ മായയാണ്, ബാബയ്ക്ക് സ്വന്തമായി യാതൊരു ആഗ്രഹവും ഇല്ല. ഇങ്ങിനേയുള്ള ബാബയേ ഓർമ്മിക്കുന്നില്ല അഥവാ ചിലർ പറയും ഞങ്ങൾ ശിവബാബയേ അംഗീകരിക്കുന്നു, ബ്രഹ്മാബാബയേ അല്ല. എന്നാൽ ഇവർ രണ്ട് പേരും ഒരുമിച്ചാണ്, ദല്ലാളില്ലാതെ വ്യാപാരം നടക്കില്ല. ബാബയുടെ രഥമാണ്, ഇദ്ദേഹത്തിന്റെ പേര് തന്നേയാണ്

ഭാഗ്യശാലീ രഥം. എല്ലാവരേക്കാൾ നമ്പർവൺ ഉയർന്നവനാണ് ഇദ്ദേഹം എന്നും അറിയാം. ക്ലാസിൽ ലീഡറേയും അംഗീകരിക്കാറുണ്ട്. ബഹുമാനം കൊടുക്കാറുണ്ട്. കളഞ്ഞ് പോയി തിരികേ കിട്ടിയ നമ്പർ വൺ കുട്ടിയല്ലേ ഇദ്ദേഹം. അവിടേയും എല്ലാരാജാക്കന്മാരും ഇദ്ദേഹത്തെ ( നാരായണനെ ) ബഹുമാനിക്കാറുണ്ട്. ഇത് എല്ലാവരും മനസിലാക്കുമ്പോൾ ബഹുമാനം കൊടുക്കാനുള്ള ബുദ്ധി വരും.

ഇവിടെ ബഹുമാനം നൽകാൻ പഠിക്കുമ്പോൾ അവിടേയും ഉണ്ടാകും. ഇല്ലെങ്കിൽ പിന്നെ ബാക്കി എന്ത് ലഭിക്കും ?ശിവബാബയേ ഓർമ്മിക്കാൻ പോലും സാധിക്കില്ല. ബാബ പറയുന്നു ഓർമ്മയിലൂടെ മാത്രമേ നിങ്ങളുടെ തോണി മറുകര എത്തുകയുള്ളൂ. പരിധിയില്ലാത്ത രാജ്യം നൽകുന്നു. ഇങ്ങിനേയുള്ള ബാബയേ എത്ര ഓർമ്മിക്കണം. ഉള്ളിൽ എത്ര സ്നേഹമുണ്ടാകണം. ഇദ്ദേഹത്തെ നോക്കൂ ബാബയോട് എന്ത് സ്നേഹമാണ്. സ്നേഹമുണ്ടെങ്കിൽ സ്വർണ പാത്രമാകും, പാത്രം സ്വർണമാകുമ്പോൾ ചലനവും വളരെ ഫസ്റ്റ്ക്ലാസാകും. ഡ്രാമയനുസരിച്ച് രാജധാനി സ്ഥാപിതമാകണം. അതിൽ എല്ലാ പ്രകാരത്തിലുള്ളവരും വേണം.

ബാബ മനസിലാക്കി തരുന്നു കുട്ടികളേ നിങ്ങൾക്കൊരിക്കലും ദേഷ്യം വരരുത്. നമ്മൾ സേവ ചെയ്യുന്നില്ലെങ്കിൽ സമയം പാഴാക്കുന്ന പോലേയാണ്. ശിവബബായുടെ യജ്ഞത്തിൽ ആരും സേവ ചെയ്യുന്നില്ലെങ്കിൽ എന്ത് ലഭിക്കാനാണ് ?സേവനയുക്തർ തന്നേയാണ് ഉയർന്ന പദവി നേടുന്നത്.സ്വന്തം മംഗളം ചെയ്യുന്നതിന് താൽപ്പര്യം വെക്കണം. ഇല്ലെങ്കിൽ പദവി ഭ്രഷ്ടാകും. വിദ്യാർത്ഥികൾ നന്നായി പഠിക്കുകയാണെങ്കിൽ ടീച്ചറും സന്തോഷിക്കും, ഇത് ഞങ്ങളുടെ പേര് പ്രശസ്തമാക്കും എന്ന് മനസിലാക്കും. ഇവർ കാരണമായി എനിക്ക് പ്രശസ്തി ലഭിക്കും. ബാബയും ടീച്ചറും എല്ലാം സന്തോഷിക്കും. നല്ല സൽപുത്രരോട് അച്ഛനമ്മമാരും ത്യാഗം ചെയ്യും, നന്നായി സേവനം ചെയ്യുന്നത് കേൾക്കുമ്പോൾ ബാബയും സന്തോഷിക്കും. വളരെ പേർക്ക് സേവനം ചെയ്യുന്നവരുടെ പേരും തീർച്ചയായപം പ്രശസ്തമാകും. ഉയർന്ന പദവിയും അവർ തന്നേയാണ് നേടുന്നത്. രാവും പകലും അവർക്ക് സേവനത്തിന്റെ ചിന്തമാത്രമേ ഉണ്ടാകൂ. ഭക്ഷണത്തിന്റെ ചിന്ത പോലും ഉണ്ടാകില്ല. മനസിലാക്കി കൊടുത്ത് മനസിലാക്കി കൊടുത്ത് ചങ്ക് പൊട്ടി പോകും. ഇങ്ങിനേയുള്ള കളഞ്ഞ് പോയി തിരികേ കിട്ടിയ സേവനയുക്തരായ കുട്ടികൾ തന്നേയാണ് ഉയർന്ന പദവി നേടേണ്ടത്. ഇത് 21 ജന്മത്തേ കാര്യമാണ്, അതും കൽപ്പ കൽപ്പാന്തരത്തിനായി. റിസൾട്ട് വരുമ്പോൾ അറിയാം എത്ര സേവനം ചെയ്തു എന്ന്. എത്ര പേർക്ക് വഴി പറഞ്ഞ് കൊടുത്തു. പെരുമാറ്റവും മാറ്റേണ്ടത് അത്യാവശ്യമാണ്. മഹാരഥി, കുതിരസവാരി, 00000. സേവനം ചെയ്യുന്നില്ലെങ്കിൽ ഞാൻ 00000 എന്ന് മനസിലാക്കണം. ഞാൻ ധനം കൊണ്ട് സഹായിച്ചിട്ടുണ്ട് അതിനാൽ എനിക്ക് ഉയർന്ന പദവിയുണ്ടാകും എന്ന് ആരും വിചാരിക്കരുത്. ഇത് വളരെ തെറ്റാണ്. എല്ലാറ്റിന്റേയും ആധാരം പഠിത്തവും സേവനവും ആണ്. ബാബ നല്ല രീതിയിൽ മനസിലാക്കി തന്ന് കൊണ്ടിരിക്കുന്നു കുട്ടികളേ പഠിച്ച് ഉയർന്ന പദവി നേടൂ. കൽപ്പ കൽപ്പത്തിലേക്ക് സ്വയത്തിൽ നഷ്ടമുണ്ടാക്കരുത്. ബാബ കാണുന്നുണ്ട് ഇവർ സ്വയത്തിൽ നഷ്ടമുണ്ടാക്കുന്നത്, ഇവർക്ക് മനസിലാകുന്നില്ല, ഞാൻ പണം നൽകി അതിനാൽ മാലയിൽ സമീപം വരും എന്ന് വിചാരിച്ച് സന്തോഷിക്കുന്നു. എന്നാൽ ജ്ഞാനം ധാരണ ചെയ്തിട്ടില്ല, യോഗം ചെയ്ത് ഇരിക്കുന്നില്ല, എങ്കിൽ പിന്നെ അത് കൊണ്ടെന്ത് കാര്യം. ദയ കാണിക്കുന്നില്ലെങ്കിൽ പിന്നെ ബാബയേ എന്ത് ഫോളോ ചെയ്യാനാണ്. ബാബ വന്നിരിക്കുന്നത് തന്നെ നിങ്ങളെ പുഷ്പങ്ങളാക്കുന്നതിനാണ്. ധാരാളം പേരെ പുഷ്പങ്ങളാക്കുന്നവരിൽ ബാബയും ബലിയർപ്പിതമാകും. സ്ഥൂല സേവയും ധാരാളം ഉണ്ട്. പാചകക്കാരെ ബാബ വളരെ ബഹുമാനം നൽകാറുണ്ട്, അവർക്ക് ധാരാളം പേരുടെ ആശീർവ്വാദം ലഭിക്കുന്നു. സേവനം ചെയ്യുന്നവരെല്ലാം അവരുടെ തന്നെ മംഗളമാണ് ചെയ്യുന്നത്, സ്വന്തം എല്ലുകൾ സേവനത്തിന് നൽകുന്നു. സ്വന്തം സമ്പാദ്യമാണ് ഉണ്ടാക്കുന്നത്. വളരെ സ്നേഹത്തോടെ സേവനം ചെയ്യുന്നു. ബഹളങ്ങളുണ്ടാക്കുന്നവർ അവരുടേ തന്നെ ഭാഗ്യം നശിപ്പിക്കുന്നു, ലോഭമുള്ളവരെ ആ ലോഭം തന്നെ ഉപദ്രവിച്ച് കൊണ്ടിരിക്കും. നിങ്ങളെല്ലാവരും വാനപ്രസ്ഥികളാണ്, നിങ്ങൾക്ക് ശബ്ദത്തിന് ഉപരി പോകണം. ദിവസത്തിൽ മുഴുവൻ ഞാൻ എത്ര സേവനം ചെയ്യുന്നുണ്ട് എന്ന് സ്വയത്തോട് ചോദിക്കണം. ചില കുട്ടികൾക്ക് സേവനം ചെയ്യാതെ സുഖം ലഭിക്കില്ല. ചിലരിലെല്ലാം ഗ്രഹപിഴകൾ വന്നിരിക്കുന്നു – ബുദ്ധിയിൽ അല്ലെങ്കിൽ പഠിത്തത്തിൽ. ബാബ എല്ലാവരേയും ഒരേ പോലെ പഠിപ്പിക്കുന്നു, ബുദ്ധി ഓരോരുത്തർക്കും ഓരോ വിധമായിരിക്കും. എന്നാലും പുരുഷാർത്ഥം ചെയ്യണം. ഇല്ലെങ്കിൽ കൽപ്പ കൽപ്പാന്തരം പദവി ഇങ്ങിനെ തന്നേ ആയിരിക്കും. അന്തിമത്തിൽ റിസൾട്ട് വരുമ്പോൾ എല്ലാവർക്കും സാക്ഷാത്ക്കാരം ഉണ്ടാകും. സാക്ഷാത്ക്കാരം ചെയ്ത് പിന്നെ ട്രാൻസ്ഫർ ഉണ്ടാകും. അന്തിമത്തിൽ സമയം വെറുതെ പാഴാക്കി എന്ന് പശ്ചാത്താപമുണ്ടാകും എന്ന് ശ്സ്ത്രങ്ങളിലും ഉണ്ട്. കൽപ്പ കൽപ്പാന്തരമായി വളരെ ചതി അനുഭവിച്ചു. ധാരാളം പേർ ശ്രദ്ധിക്കുന്നുണ്ട്. ശിവബാബയ്ക്ക് കുട്ടികൾ പഠിച്ച് ഉയർന്ന പദവി നേടണം എന്ന ആഗ്രഹം മാത്രമാണുള്ളത്, സ്വന്തമായി യാതൊരു ആഗ്രഹവും ഇല്ല. ശിവബാബയ്ക്ക് തന്റെ കർമ്മത്തിന് വേണ്ടിയും യാതൊരു വസ്തുവും വേണ്ട. ബാബ മനസിലാക്കി തരുന്നു കുട്ടികളേ അന്തർമുഖിയാകൂ. ലോകം മുഴുവൻ ബഹിർ മുഖിയാണ്. നിങ്ങൾ അന്തർമുഖികളാണ്. സ്വന്തം അവസ്ഥ നോക്കണം പരിവർത്തനപ്പെടുന്നതിന് പുരുഷാർത്ഥം ചെയ്യണം. ശരി –

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

### ധാരണക്കുള്ള മുഖ്യസാരം -

1) സാക്ഷിയായി സ്വയത്തിന്റെ പാർട്ട് നോക്കൂ - ഞാൻ നല്ല രീതിയിൽ പഠിച്ച് മറ്റുള്ളവരെ പഠിപ്പിക്കുന്നുണ്ടോ, ഇല്ലയോ ?തനിക്ക് സമാനമാക്കുന്ന സേവ ചെയ്യുന്നുണ്ടോ ?സ്വന്തം സമയം ലോക കാര്യങ്ങളിൽ നഷ്ടപ്പെടുത്താതിരിക്കൂ.

2) അന്തർമുഖിയായി സ്വയം സ്വയത്തെ പരിവർത്തനപ്പെടുത്തണം. സ്വന്തം മംഗളത്തിന് താൽപ്പര്യം വെക്കണം. സേവനത്തിൽ ബിസിയായിരിക്കണം. ബാബയ്ക്ക് സമാനം തീർച്ചയായും ദയാലുവാകണം

## വരദാനം - ശരീര വ്യാധികളുടെ ചിന്തയിൽ നിന്ന് മുക്തമായി ജ്ഞാന ചിന്തയിൽ അഥവാ സ്വചിന്തനം ചെയ്യുന്ന ശുഭചിന്തകരായി ഭവിക്കട്ടെ.

ശരീരത്തിന് വ്യാധി വരിക, വ്യാധിയിൽ ഇളകി പോകുക. വ്യാധി വരിക എന്നത് ഭാവിയാണ് എന്നാൽ ശ്രേഷ്ട സിഥിതി ഇളകുക - ഇത് ബന്ധനയുക്തരുടെ അടയാളമാണ്. ശരീരത്തിന്റെ വ്യാധിയിൽ നിന്ന് മുക്തമായി സ്വചിന്തനം, ജ്ഞാന ചിന്തനം ചെയ്യുന്നവർ തന്നേയാണ് ശുഭചിന്തകർ. പ്രകൃതിയുടെ ചിന്ത ധാരളം ചെയ്യുന്നതിലൂടെ ചിന്തയുടെ രൂപമായി തീരുന്നു. ഈ ബന്ധനത്തിൽ നിന്ന് മുക്തമാകുന്നചിനേ തന്നേയാണ് കർമ്മാതീത സ്ഥിതി എന്ന് പറയുന്നത്.

## സ്ലോഗൻ - സ്നേഹത്തിന്റെ ശക്തി സമസ്യാരൂപിയായ പർവ്വതത്തേ പോലും വെള്ളം പോലെ ഭരരഹിതമാക്കുന്നു.